# ദാമ്പത്യ പ്രശ്നങ്ങൾക്കുള്ള പരിഹാരം

**ശൈഖ് മശ്ഹൂർ ഹസൻ സൽമാൻ( حَفِظَهُ الله )**

ചോദ്യം: ദാമ്പത്യപ്രശ്നങ്ങൾ പരിഹരിക്കാനുള്ള ഏറ്റവും നല്ല മാർഗ്ഗമേതാണ്?

മറുപടി: സ്വന്തം ഭാര്യ ദുർബ്ബലയാണെന്ന് ഒരു മനുഷ്യൻ മനസ്സിലാക്കാതെ ദാമ്പത്യപ്രശ്നങ്ങൾക്ക് പരിഹാരം കാണാൻ സാധിക്കുകയില്ല. അതല്ലെങ്കിൽ, അവർക്കിടയിലുള്ള ഭിന്നതയുടെ വിഷയത്തിൽ അല്ലാഹു തന്നെ തീർപ്പ് കൽപ്പിക്കണം. ഭർത്താവിന്റെ ഭാഗത്താണ് എപ്പോഴും ശരി എന്നുള്ളതല്ല പ്രശ്നം. ഇനി ഭാര്യയുടെ ഭാഗം ശരിയും ഭർത്താവിന്റേത് തെറ്റുമാണെങ്കിൽ, അത് ഭർത്താവിന്റെ പുരുഷത്വത്തിനും അധികാരത്തിനും കോട്ടം തട്ടുകയുമില്ല. (അല്ലാഹു പറയുന്നു:)

﴿ وَمَا ٱخۡتَلَفۡتُمۡ فِيهِ مِن شَيۡءٖ فَحُكۡمُهُۥٓ إِلَى ٱللَّهِ ﴾الشورى: ١٠

"നിങ്ങൾ അഭിപ്രായവ്യത്യാസക്കാരായിട്ടുള്ളത് ഏത് കാര്യത്തിലാവട്ടെ അതിൽ തീർപ്പുകൽപിക്കാനുള്ള അവകാശം അല്ലാഹുവിന്നാകുന്നു."[1]

﴿ فَلَا وَرَبِّكَ لَا يُؤۡمِنُونَ حَتَّىٰ يُحَكِّمُوكَ فِيمَا شَجَرَ بَيۡنَهُمۡ ثُمَّ لَا يَجِدُواْ فِيٓ أَنفُسِهِمۡ حَرَجٗا مِّمَّا قَضَيۡتَ وَيُسَلِّمُواْ تَسۡلِيمٗا ٦٥ ﴾النساء: ٦٥

"ഇല്ല, നിന്റെ രക്ഷിതാവിനെത്തന്നെയാണ സത്യം; അവർക്കിടയിൽ ഭിന്നതയുണ്ടായ കാര്യത്തിൽ അവർ നിന്നെ വിധികർത്താവാക്കുകയും, നീ വിധികൽപിച്ചതിനെപ്പറ്റി പിന്നീടവരുടെ മനസ്സുകളിൽ ഒരു വിഷമവും തോന്നാതിരിക്കുകയും, അത് പൂർണ്ണമായി സമ്മതിച്ച് അനുസരിക്കുകയും ചെയ്യുന്നതു വരെ അവർ വിശ്വാസികളാവുകയില്ല."[2]

﴿ فَإِن تَنَٰزَعۡتُمۡ فِي شَيۡءٖ فَرُدُّوهُ إِلَى ٱللَّهِ وَٱلرَّسُولِ إِن كُنتُمۡ تُؤۡمِنُونَ بِٱللَّهِ وَٱلۡيَوۡمِ ٱلۡأٓخِرِ ﴾النساء: ٥٩

"ഇനി വല്ല കാര്യത്തിലും നിങ്ങൾക്കിടയിൽ ഭിന്നിപ്പുണ്ടാകുകയാണെങ്കിൽ നിങ്ങളത് അല്ലാഹുവിലേക്കും റസൂലിലേക്കും മടക്കുക. നിങ്ങൾ അല്ലാഹുവിലും അന്ത്യദിനത്തിലും വിശ്വസിക്കുന്നുവെങ്കിൽ"[3]

അൽപം ഫിഖ്ഹും, എപ്പോൾ - എങ്ങനെ പ്രശ്നങ്ങൾ പരിഹരിക്കണം എന്നുള്ള ധാരണയും ഭർത്താവിന് ഉണ്ടായിരിക്കണം. വീട്ടിൽ പ്രശ്നങ്ങളുണ്ടാകുക

---

[1] സൂറ. ശൂറാ: 10

[2] സൂറ. അന്നിസാഅ്: 65

[3] സൂറ. നിസാഅ്: 59

സ്വാഭാവികമാണ്. അപ്പോൾ, അധികാരം കൈയിലുള്ള പുരുഷൻ ഈ പ്രശ്നങ്ങൾ പരിഹരിക്കപ്പെടുന്നതു വരെ സംയമനം പാലിക്കാൻ തയ്യാറാകണം. ശേഷം തന്റെ വിജ്ഞാനവും പൗരുഷവും അവൻ ഉപയോഗപ്പെടുത്തി പ്രശ്നങ്ങളെ നേരിടണം. കർക്കശവും പരുഷവുമായ സമ്പർക്കങ്ങൾ എന്നും ആക്ഷേപകരം തന്നെയാണ്. അല്ലാഹുവിന്റെ അനുഗ്രഹത്താൽ നമുക്ക് ഉപകാരപ്പെടുമെന്ന് പ്രതീക്ഷിക്കുന്ന ഒരു കാര്യം ഞാൻ നിങ്ങൾക്ക് അറിയിച്ചു തരാം:
ഭാര്യയുമായുള്ള സമ്പർക്കങ്ങളിൽ അവളുടെ ദൗർബ്ബല്യങ്ങൾ തിരിച്ചറിഞ്ഞ് അതിനനുയോജ്യമായ രീതിയിൽ പരിഹാരം കണ്ടെത്തുന്നതിലാണ് ഭർത്താവിന്റെ വിജയരഹസ്യം കുടികൊള്ളുന്നത്. സ്ത്രീ അബലയും വൈകാരികമായി പ്രതികരിക്കുന്നവളുമാണ്. അതിനാൽ, അവളെ സന്തുഷ്ടയായ ഒരു ഭാര്യയായി കാണാൻ നിങ്ങൾ ആഗ്രഹിക്കുന്നുവെങ്കിൽ, അവളുടെ ദൗർബ്ബല്യങ്ങൾക്കനുസരിച്ച് കാര്യങ്ങളിൽ ഭേദഗതി വരുത്തുക; നിങ്ങൾക്ക് അവളെ നിരന്തരം ആവശ്യമുണ്ടെന്നും അവളെ കൂടാതെ നിങ്ങൾക്കാവില്ലെന്നുമുള്ള തോന്നൽ അവളിലുണ്ടാക്കുക; അവളുടെ വൈകാരികാവശ്യങ്ങളെ പൂർത്തീകരിച്ചു കൊടുക്കുക; അവൾക്ക് സാന്ത്വനം നൽകുക. സ്ത്രീ ''ബുദ്ധി കുറഞ്ഞവളാണ്''[4] എന്ന് പ്രവാചകൻ നമ്മോട് പറഞ്ഞപ്പോൾ, അത് സ്ത്രീകളെ ഇകഴ്ത്താൻ ഉദ്ദേശിച്ചു കൊണ്ട് പറഞ്ഞതല്ല. മറിച്ച്, സ്ത്രീയോട് ഏത് രീതിയിൽ പെരുമാറണം എന്ന് കാണിച്ചു തരുന്നതിനു വേണ്ടിയാണ്. ഏറ്റവും ദൗർഭാഗ്യവാനായ മനുഷ്യൻ ആരെന്നാൽ, അവനും ഭാര്യയും തമ്മിൽ വഴക്കുണ്ടാകുമ്പോൾ "നമുക്ക് വൈകാരികതകൾ മാറ്റി വെച്ച് ബുദ്ധിപരമായി ഈ വിഷയത്തെ കൈകാര്യം ചെയ്യാം" എന്ന് അവളോട് പറയുന്നവനാണ്.

''ബുദ്ധി കുറഞ്ഞവളാണ്'' എന്ന വാക്കു കൊണ്ട് എന്താണുദ്ദേശിക്കുന്നത്? അതായത്, അവളുടെ വൈകാരികതകളെ ബുദ്ധിയുമായി താരതമ്യപ്പെടുത്തുമ്പോൾ, അവൾക്ക് ബുദ്ധിവൈഭവത്തിൽ അൽപം പോരായ്മയുണ്ട് എന്നാണർത്ഥം. കാരണം അവളുടെ വൈകാരികത അത്രയും ശക്തമാണ്. നിങ്ങൾ പുരുഷന്മാർക്ക് വൈകാരികതയുടെ പോരായ്മയുണ്ട്. നിങ്ങൾക്ക് പരിപൂർണ്ണമായ ബുദ്ധിയാണുള്ളത്. ബുദ്ധിയെന്നത് ആപേക്ഷികമാണ്. സ്ത്രീ ബുദ്ധിയിൽ പോരായ്മയുള്ളവളും, പുരുഷൻ വൈകാരികതയിൽ പോരായ്മയുള്ളവനുമാണ്. അല്ലാഹു പുരുഷനെ അവന്റെ അസ്ഥിത്വത്തിന് യോജിച്ച കഴിവുകളുമായി സൃഷ്ടിച്ചു. അതേ രൂപത്തിൽ, സ്ത്രീയെ അവളുടെ അസ്ഥിത്വത്തിന് യോജിച്ച കഴിവുകളുമായും സൃഷ്ടിച്ചു. അതു കൊണ്ടു തന്നെ, ഇരുവരും അല്ലാഹുവിന്റെ ദീനിലേക്ക് മടങ്ങുകയും അല്ലാഹുവിന്റെ ദീനിൽ അവരവരുടെ ബാദ്ധ്യതകൾ അറിയുകയും ചെയ്യുന്നതു വരെ അവർക്കിടയിൽ സൗഹൃദം നിലനിർത്താൻ സാധിക്കുകയില്ല.

അതിനാൽ, നിങ്ങൾക്കിടയിൽ പ്രശ്നങ്ങളുണ്ടാകുകയും നിങ്ങളുടെ ഭാര്യയെ നിങ്ങൾ ഉപദേശിക്കാൻ ഉദ്ദേശിക്കുകയും ചെയ്യുകയാണെങ്കിൽ, അവൾ ശാന്തമാകുന്നതു വരെ നിങ്ങൾ അവളുടെ ചേതോവികാരങ്ങളെ മാനിക്കുകയും ശേഷം ഉപദേശിക്കുകയും ചെയ്യുക എന്നതാണ് ഏറ്റവും പ്രധാനം. ഒരു സ്ത്രീ എത്ര ലളിതമാണ്. എങ്കിലും എത്ര സങ്കീർണ്ണമാണവൾ! കാരണം അവളുടെ ചേതോവികാരങ്ങൾ മാറിക്കൊണ്ടേയിരിക്കുന്നു. സ്ത്രീയുടെ മനസ്സ് മാറിക്കൊണ്ടേയിരിക്കുന്നു എന്നത് നമ്മുടെ റബ്ബ് അവളോട് കാണിച്ച കാരുണ്യമാണ്. അവൾ വിവാഹമോചിതയായാൽ, രണ്ടാമത്തെ ഭർത്താവ് അവൾക്ക് പ്രിയങ്കരമായി മാറുന്നു. അവൻ മരിച്ച് വേറെ വിവാഹം ചെയ്തു കഴിഞ്ഞാൽ,

[4] ബുഖാരി, ന:294

മൂന്നാമൻ അവൾക്ക് പ്രിയങ്കരനാകും. ഇത് അല്ലാഹുവിന്റെ തീരുമാനത്തിനനു സൃതമാണ്.

സ്വന്തം പിതാവിനൊപ്പം അവൾ സന്തുഷ്ടയായി കഴിഞ്ഞു കൂടുകയായിരിക്കും. അതിനിടയിൽ (ഭർത്താവാകാൻ പോകുന്ന) ആ പുരുഷനെ ഒരിക്കൽ കണ്ടാൽ, അവൾ പിതാവിനെയും സഹോദരനെയും മറക്കും... പിന്നെ നിങ്ങളായി അവളുടെ മുൻഗണന! അതിനാൽ അവളുടെ വൈകാരികാവശ്യങ്ങൾ നിങ്ങൾ പൂർത്തീകരിച്ചു കൊടുക്കുക. എങ്കിൽ, നിങ്ങൾക്ക് സമാധാനവും ആശ്വാസവും കണ്ടെത്താം.

ഭർത്താക്കന്മാരുടെ ഭാഗത്തു നിന്ന് ചില വീഴ്ചകൾ സംഭവിക്കാറുണ്ട്. അതിൽ ഏറ്റവും ഗുരുതരമായ വീഴ്ച അവൻ സ്വന്തം ഭാര്യയെ ഒരു പുരുഷന്റെ സ്ഥാനത്ത് പരിഗണിക്കുന്നു, അതല്ലെങ്കിൽ മാതാവിനോടും സഹോദരിയോടും സംസാരിക്കുന്നതു പോലെ അവളോട് സംസാരിക്കുന്നു എന്നതാണ്; ഇതു തെറ്റാണ്. ഭാര്യയെന്നത് ദുർബ്ബലയായി സൃഷ്ടിക്കപ്പെട്ടവളാണ്. നിങ്ങളും അപ്രകാരം തന്നെ ദുർബ്ബലനായി സൃഷ്ടിക്കപ്പെട്ടവനാണ്. “ദുർബ്ബലമായിക്കൊണ്ടാണ് മനുഷ്യൻ സൃഷ്ടിക്കപ്പെട്ടിരിക്കു ന്നത്.”

ഏതു സൂറത്തിലാണ് ഈ ആയത്ത് പരാമർശിക്കപ്പെട്ടത്? അന്നിസാഇൽ. ഏതു സന്ദർഭത്തിലാണത്? ഒരു പുരുഷന് സ്ത്രീയുടെ അനിവാര്യത വിവരിക്കുന്നേടത്ത്. നിനക്ക് അവളെ ആവശ്യമുണ്ട്. നീ ദുർബ്ബലനാണ്. കാരണം പുരുഷന്മാരുടെ ഉള്ളിലുള്ള ഇഛകൾ വളരെ ശക്തമാണ്. നിങ്ങളുടെ ഇഛകൾ പൂർത്തീകരിക്കാൻ നിങ്ങൾ അവളെ ഉപയോഗപ്പെടുത്തുന്നു. അതുപോലെ, അവളുടെ ഇഛകൾ പൂർത്തീകരിക്കാൻ അവളും നിങ്ങളെ ഉപയോഗപ്പെടുത്തട്ടെ.

ഗുണകാംക്ഷയോടു കൂടിയുള്ള ചില ഉപദേശങ്ങൾ അവൾക്ക് നൽകാൻ ഒരിക്കലും നിങ്ങൾ മറന്നു പോകരുത്. എന്തെന്നാൽ, സാധാരണയായി ഭർത്താക്കന്മാർ തങ്ങളുടെ ഭാര്യമാരുടെ ദിനചര്യകളിൽ ശ്രദ്ധിക്കുകയോ താൽപര്യം കാണിക്കുകയോ ചെയ്യാറില്ല. അതായത്, അവരെ ശാസിക്കുകയോ അവരോട് കൽപ്പിക്കുകയോ ചെയ്യാതെ അവർക്കിഷ്ടമുള്ളത് അവർ ചെയ്തു കൊള്ളട്ടെ എന്ന നിലപാടിലാണവർ. അതല്ലെങ്കിൽ, അവർ പരുഷവും തീവ്രവുമാണ്. അതു കാരണം അവർ ആകെ ചെയ്യുന്നത് ആവലാതിപ്പെടലും, വിമർശിക്കലും, അവളിലെ കുറ്റം കണ്ടുപിടിക്കലും മാത്രമാണ്. ഇനി കേബിൾ കാണുന്നവരാണെങ്കിൽ, സൗന്ദര്യമുള്ള മറ്റു സ്ത്രീകളുമായി സ്വന്തം ഭാര്യയെ താരതമ്യപ്പെടുകയും ചെയ്യും. ഇതു വലിയൊരു വിപത്താണ്. അല്ലാഹു നിങ്ങൾക്ക് നൽകിയതിൽ നിങ്ങൾ തൃപ്തിപ്പെടുക. കാരണം, ഇതാണ് നിങ്ങൾക്ക് വേണ്ടി അല്ലാഹു തെരഞ്ഞെടുത്തു തന്നത്.

ഒരു ഭർത്താവിന് തന്റെ ഭാര്യയെ ശരിയായ രീതിയിൽ നയിക്കാൻ ഉപദേശരൂപത്തിലുള്ള ഈ വാക്കുകൾക്ക് സാധിക്കുമെന്ന് ഞാൻ പ്രതീക്ഷിക്കുന്നു.

**അവലംബം:**

ശൈഖ് മശ്ഹൂർ ഹസൻ സൽമാനിന്റെ 25/11/2006ലെ പ്രതിവാര ചോദ്യോത്തരവേളയിൽ നിന്നും പകർത്തിയത്; www.mashhoor.net

**വിവർത്തനം:**

മുഹമ്മദ് സിയാദ്